അനുബന്ധം

## പ്രിന്റിംഗ് ടെക്നോളജി ഗ്രൂപ്പിൽപ്പെട്ട കേരള ഗവൺമെന്റ് സാങ്കേതിക പരീക്ഷ, ആഗസ്റ്റ് 1982

### പ്രവേശനത്തിനുവേണ്ടിയുള്ള അപേക്ഷ

ഗസറ്റു വിജ്ഞാപനത്തിന്റെ തീയതി.................

1. പരീക്ഷാ കേന്ദ്രത്തിന്റെ പേരും സ്ഥലവും —
2. പരീക്ഷാർത്ഥിയുടെ പേര് —
   (എ) മലയാളത്തിൽ
   (ബി) ഇംഗ്ലീഷിൽ (വലിയ അക്ഷരത്തിൽ) (യോഗ്യത സർട്ടിഫിക്കറ്റിലേതുപോലെ)
3. സ്ഥിരമായ മേൽവിലാസം ..
4. ശരിയായ തപാൽ മേൽവിലാസം ..
5. രക്ഷിതാവിന്റെ പേര് —
6. ജാതി-മതം ..
   (പട്ടിക ജാതി/പട്ടിക വർഗ്ഗമാണെങ്കിൽ വ്യക്തമാക്കണം)
7. ജനനത്തീയതിയും വയസ്സും ...
   (തെളിവ് ഹാജരാക്കണം)
8. ജയിച്ച പരീക്ഷകൾ
   (എ) ജനറൽ (സർട്ടിഫിക്കറ്റിന്റെ സാക്ഷ്യപ്പെടുത്തിയ പകർപ്പ് ഹാജരാക്കണം) ..
   (ബി) ടെക്നിക്കൽ (വിഷയവും ഗ്രേഡും, വിജയിച്ച വർഷവും രേഖപ്പെടുത്തണം. സർട്ടിഫിക്കറ്റിന്റെ സാക്ഷ്യപ്പെടുത്തിയ പകർപ്പ് ഹാജരാക്കണം) —
9. പരീക്ഷ എഴുതുവാൻ ഉദ്ദേശിക്കുന്ന വിഷയങ്ങൾ

| വിഷയം | ഗ്രേഡ് |
|---|---|
| 1. | |
| 2. | |
| 3. | |
| 4. | |
| 5. | |
| 6. | |

10. അടച്ച പരീക്ഷാഫീസ്, സംഖ്യ, ചെലാൻ നമ്പരും തീയതിയും, ട്രഷറിയുടെ പേര് മുതലായവ —
11. ഒരിക്കൽ പരീക്ഷയ്ക്കെഴുതി പരാജയപ്പെട്ടതാണെങ്കിൽ ആ പരീക്ഷയുടെ രജിസ്റ്റർ നമ്പരും വർഷവും ..
12. മററു വിശദവിവരങ്ങൾ
    (പരീക്ഷ എഴുതുന്ന മീഡിയം, പരീക്ഷയ്ക്കു ചേരുന്നതിനു പ്രത്യേകം ഉത്തരവുകൾ ഏതെങ്കിലും ഉണ്ടെങ്കിൽ അതിന്റെ വിശദവിവരങ്ങൾ)

### പ്രതിജ്ഞ

13. മുകളിൽ പറഞ്ഞിരിക്കുന്ന വിവരങ്ങളെല്ലാം സത്യമാണെന്ന് ഞാൻ ഇതിനാൽ പ്രതിജ്ഞ ചെയ്തുകൊള്ളുന്നു.
14. അപേക്ഷാർത്ഥിയുടെ ഒപ്പ് ..
15. സ്ഥലം ..
16. തീയതി ..

## ഐഡൻറിഫിക്കേഷൻ സർട്ടിഫിക്കററ്

പ്രിൻറിംഗ് ടെക്നോളജി ഗ്രൂപ്പിൽപ്പെട്ട കേരള ഗവൺമെൻറ് സാങ്കേതിക പരീക്ഷ,
ആഗസ്ററ് 1982

(ഗസററഡ് ആഫീസർമാർ, ഹൈസ്കൂളിൻേറയും, ട്രെയിനിംഗ് സ്കൂളിൻേറയും ഹെഡ്മാസ്ററർമാർ, എം. പി., എം. എൽ. എ., അസിസ്ററൻറ് എഡ്യൂക്കേഷണൽ ആഫീസർമാർ മുതലായവർക്ക് ഈ സർട്ടിഫിക്കററ് ഒപ്പിടാവുന്നതാണ്).

പരീക്ഷാർത്ഥിയുടെ പേര് :

1. മലയാളത്തിൽ :
2. ഇംഗ്ലീഷിൽ (വലിയ അക്ഷരത്തിൽ) :

ജനനത്തീയതി :

പൂർണ്ണ മേൽവിലാസം :




അററസ്ററു ചെയ്യുന്ന ഉദ്യോഗസ്ഥൻെറ ഒപ്പ് ഫോട്ടോയുടെ പുറത്തിടണം

ഫോട്ടോ അററസ്ററ് ചെയ്യുന്ന ഉദ്യോഗസ്ഥൻെറ പേരും, ഔദ്യോഗിക വിലാസവും ഓഫീസ് മുദ്രയും
(ഫോട്ടോയിൽ മുദ്ര പതിക്കരുത്)

പരീക്ഷാർത്ഥിയുടെ ഒപ്പ് :
(ഫോട്ടോ അററസ്ററ് ചെയ്യുന്ന ഉദ്യോഗസ്ഥൻെറ മുന്നിൽ വച്ചിടണം) (മുദ്ര)

---

## അഡ്മിഷൻ ടിക്കററ്

പ്രിൻറിംഗ് ടെക്നോളജി ഗ്രൂപ്പിൽപ്പെട്ട കേരള ഗവൺമെൻറ് സാങ്കേതിക പരീക്ഷ,
ആഗസ്ററ് 1982

പരീക്ഷാകേന്ദ്രത്തിൻെറ പേരും സ്ഥലവും :

പരീക്ഷാർത്ഥിയുടെ പേര് :

1. മലയാളത്തിൽ :
2. ഇംഗ്ലീഷിൽ (വലിയ അക്ഷരത്തിൽ) :

| വിഷയങ്ങൾ | ഗ്രേഡ് |
|---|---|
| 1. | |
| 2. | |
| 3. | |
| 4. | |
| 5. | |
| 6. | |
| 7. | |
| 8. | |




അററസ്ററ് ചെയ്യുന്ന ഉദ്യോഗസ്ഥൻെറ ഒപ്പ് ഫോട്ടോയുടെ പുറത്തിടണം

ഫോട്ടോ അററസ്ററ് ചെയ്യുന്ന ഉദ്യോഗസ്ഥൻെറ പേരും,
ഔദ്യോഗിക മേൽവിലാസവും, ഓഫീസ് മുദ്രയും
(ഫോട്ടോയിൽ മുദ്ര പതിക്കരുത്)

പരീക്ഷാർത്ഥിയുടെ ഒപ്പ് : (ഉദ്യോഗസ്ഥൻെറ മുന്നിൽ വച്ചിടണം)

രജിസ്റ്റർ നമ്പർ



(മുദ്ര)

(ഓഫീസ് ഉപയോഗത്തിന്)

12. ഇറിഗേഷൻ ആവശ്യത്തിനുവേണ്ടി ചിറകൾ കെട്ടി അടയ്ക്കുകയോ, തുറന്നിടുകയോ, ചിറകളിൽ ചിപ്പ് വെച്ച് വെള്ളം കയറ്റുകയോ ചെയ്യുന്നതിനിടയുള്ളതും അതുകൊണ്ടുണ്ടാകുന്ന നഷ്ടം കാപ്പ് കുത്തകക്കാർ വഹിക്കേണ്ടതും ടി കാരണത്തിന്മേൽ കിസ്തു വകയിൽ ഇളവ് അനുവദിക്കുന്നതല്ലാത്തതുമാകുന്നു.

13. ലേലക്കാരനിൽ നിന്നും വസൂലാക്കേണ്ടതായ എല്ലാ സംഖ്യകളും കേരള സംസ്ഥാനത്ത് നടപ്പാക്കിയിട്ടുള്ള നികുതി പിരിവ് അനുസരിച്ച് വസൂലാക്കുന്നതുമാണ്.

14. മേൽ പ്രസ്താവിച്ച പ്രകാരം ലേലാവകാശം കഴിയുമ്പോൾ ലേലക്കാരൻ ലേലം ഏറ്റ തീയതി മുതൽ കിടന്നിരുന്നതുപോലെ തോടുകളും ചിറകളും സുരക്ഷിതവും നിരാക്ഷേപവുമായ സ്ഥിതിയിൽ കാണപ്പെടേണ്ടതും അങ്ങനെ അല്ലാത്ത ചിറകൾക്കോ തോടുകൾക്കോ വല്ല കേടുവും സംഭവിച്ചതായി കാണുന്നപക്ഷം അതിന് ലേലക്കാരൻ ഉത്തരവാദിയായിരിക്കുന്നതുമാകുന്നു.

15. ലേലക്കാരൻ കാപ്പ് സ്ഥലങ്ങളിൽ ജലവാഹനങ്ങളുടെ ഗതാഗതത്തിന് തടസ്സമാകുന്ന നിലയിൽ മൽസ്യബന്ധനോപകരണങ്ങൾ സ്ഥാപിക്കാൻ പാടില്ലാത്തതുമാകുന്നു.

പട്ടിക

ചിറയിൻകീഴ് താലൂക്കിൽ ശാർക്കര വില്ലേജിൽ ഉൾപ്പെട്ട മുതലപ്പൊഴിയിൽ നിന്നും കുറ്റിവല കെട്ടി മത്സ്യം പിടിക്കുന്നതിനുള്ള അവകാശം 1982 ഏപ്രിൽ മാസം 23-ാം തീയതി പകൽ 11 മണിക്ക് തിരുവനന്തപുരം ഫിഷറീസ് ഇൻസ്പെക്ടറുടെ ആഫീസിൽ (വെള്ളയമ്പലം) വച്ച് താഴെ പറയുന്ന വ്യവസ്ഥകൾക്ക് വിധേയമായി തിരുവനന്തപുരം ഫിഷറീസ് അസിസ്റ്റന്റ് ഡയറക്ടറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റു ഉദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു കൊടുക്കുന്നതുമാകുന്നു.

1. മൂന്നു കുറ്റി വലകൾ വീതമുള്ള ഗ്രൂപ്പുകളായി തിരിച്ച് ആറുകുറ്റി വലകൾ വീതമുള്ള രണ്ടു ലൈൻ കുറ്റികൾ ലേലം ചെയ്ത് കൊടുക്കുന്നതുമാകുന്നു.

ടി ഊന്നി വലകളിൽ നിന്നും 1-4-1982 മുതൽ 31-3-1983 വരെയും മത്സ്യം പിടിക്കുന്നതിനുള്ള അവകാശമായിരിക്കും ലേലം വിളിക്കുന്നത്.

2. സ്വന്തം പേരിൽ ഊന്നി വലകൾ ഉള്ളവരോ, ഊന്നി കൈവശം ഉള്ളവരോ ലേലത്തിൽ പങ്കു കൊള്ളാൻ പാടുള്ളതല്ല. ഒരാളിന്റെ പേരിൽ മൂന്നിൽ കൂടുതൽ ഊന്നികൾ ലേലം ചെയ്തു കൊടുക്കുന്നതല്ല. മത്സ്യം പിടിക്കുന്നതിനുള്ള കുത്തകയോ, ഗവൺമെന്റ് വക മറ്റെന്തെങ്കിലും കുത്തകയോ ഏറ്റെടുത്തി വീഴ്ച വരുത്തിയിട്ടുള്ളവരെ ഈ ലേലത്തിൽ ചേരാൻ അനുവദിക്കുന്നതല്ല.

3. ലേലത്തിൽ പങ്കുകൊള്ളണമെന്നാഗ്രഹിക്കുന്നവർ നേരിട്ടു ഹാജരായി ലേലത്തിൽ പങ്കു ചേരുകയോ, മുറപ്രകാരം അധികാരപ്പെടുത്തിയിട്ടുള്ള ആളുകളെ അയച്ച് ലേലത്തിൽ ചേരുകയോ ചെയ്യാവുന്നതാണ്.

4. ലേലത്തിൽ പങ്കുചേരുന്ന ഓരോരുത്തരും ലേല ദിവസം ലേലം ആരംഭിക്കുന്നതിന് മുൻപ് നിരതദ്രവ്യമായി 50 ക. വീതം ലേലം നടത്തുന്ന ഉദ്യോഗസ്ഥന്റെ മുൻപാകെ കെട്ടിവയ്ക്കേണ്ടതാണ്.

5. ലേലത്തിൽ മൽസരിക്കുന്നതിന് വേണ്ടുവോളം ആളുകൾ ഇല്ലാത്തപക്ഷം ലേലം മറ്റൊരവസരത്തിലേക്ക് മാറ്റുന്നതിന് ലേലം നടത്തുന്ന ഉദ്യോഗസ്ഥന് അധികാരമുണ്ടായിരിക്കുന്നതാണ്.

6. ലേലത്തിൽ കൂടുതൽ തുക കാണിച്ച് വിളിക്കേണ്ട ആളുകൾ കെട്ടിവച്ച തുകയ്ക്കു പുറമേ ലേലസംഖ്യയുടെ പകുതി സംഖ്യ ലേലം കഴിഞ്ഞാലുടൻ കെട്ടിവയ്ക്കേണ്ടതാണ്.

7. ലേലം കഴിഞ്ഞാലുടൻ വിളിക്കാത്തവരുടെ നിരതദ്രവ്യം മടക്കിക്കൊടുക്കുന്നതാണ്.

8. ലേലം സ്ഥിരപ്പെടുത്തിയതായി കേരള ഫിഷറീസ് ഡയറക്ടറുടെ രേഖാമൂലമായ അറിയിപ്പ് ലഭിച്ച് ഒരാഴ്ചക്കുള്ളിൽ ലേലദിവസം കെട്ടിവച്ച തുക നീക്കി ബാക്കി ലേലസംഖ്യ മുഴുവൻ കെട്ടിവച്ച് മുദ്രപത്രത്തിൽ ഉടമ്പടി എഴുതി വച്ചതിന്മേൽ മാത്രമേ മൽസ്യം പിടിക്കുന്നതിനുള്ള അവകാശം ലഭിക്കുകയുള്ളൂ.

9. മുകളിൽ പ്രസ്താവിച്ച പ്രകാരം പ്രവർത്തിക്കാത്തവരുടെ നിരതദ്രവ്യവും മറ്റും സർക്കാരിലേയ്ക്ക് മുതൽ കൂട്ടി വീണ്ടും ലേലം ചെയ്തുകൊടുക്കുന്നതും അതിൽ വച്ച് വല്ല നഷ്ടവും ഗവൺമെന്റിന് സംഭവിച്ചാൽ ആവക നഷ്ടത്തിന് ടി ആൾ ഉത്തരവാദിയായി തീരുമെന്നുള്ളതും, എന്തെങ്കിലും ലാഭമുണ്ടായാൽ ആ വകയ്ക്ക് അവകാശം ഇല്ലാത്തതുമാകുന്നു.

10. ഈ സംസ്ഥാനത്ത് ഇപ്പോൾ നിലവിലിരിക്കുന്ന ഫിഷറീസ് ആക്ടിലെ വകുപ്പുകളും ഇനി നടപ്പിൽ വരുത്തുവാൻ ഇടയുള്ളതുമായ നിയമങ്ങളും ടി വലകൾ കൊണ്ടുള്ള പ്രവർത്തനത്തെ നിയന്ത്രിക്കുന്നതും ആകുന്നു.

11. കുത്തകക്കാരനോ, അഥവാ നിർദ്ദേശാനുസരണം ഹാജരാക്കപ്പെടുന്ന ജാമ്യക്കാരോ അവരുടെ സാമ്പത്തികശേഷി സംബന്ധിച്ച് തഹസിൽദാരുടെ സർട്ടിഫിക്കറ്റ് ആവശ്യപ്പെടുന്നപക്ഷം ഹാജരാക്കേണ്ടതാണ്.

12. മൽസ്യബന്ധനം സംബന്ധിച്ച് ഈ സംസ്ഥാനത്ത് നിലവിലിരിക്കുന്നതും മേലിൽ നടപ്പിൽ വരാൻ ഇടയുള്ളതുമായ നിബന്ധനകൾക്കും നിയമങ്ങൾക്കും വിധേയമായി മാത്രമേ കുത്തകക്കാരൻ മൽസ്യബന്ധനം നടത്താൻ പാടുള്ളൂ.

13. ഫിഷറീസ് ഡയറക്ടറുടെ അനുവാദം കൂടാതെ ലേലാവകാശം തീറ് കൊടുക്കുകയോ, കീഴ്കുത്തകയായി ഏൽപ്പിക്കുകയോ ചെയ്യാൻ പാടുള്ളതല്ല.

14. കുത്തകക്കാരന്റെ ഏതെങ്കിലും വീഴ്ചമൂലം പുനർലേലം ചെയ്യേണ്ടിവന്നാൽ അതുവഴി ഉണ്ടാകുന്ന എല്ലാ നഷ്ടങ്ങൾക്കും മുൻ കുത്തകക്കാരൻ ഉത്തരവാദിയായിരിക്കുന്നതും എന്നാൽ ലാഭത്തിന് അയാൾക്ക് അവകാശമില്ലാത്തതുമാകുന്നു.

15. ഇറിഗേഷൻ ജലാശയങ്ങളിലെ മൽസ്യബന്ധനാവകാശം ഫിഷറീസ് ഡിപ്പാർട്ടുമെന്റിന് നൽകി കൊണ്ടുള്ള കേരള ഗവൺമെന്റിന്റെ 31-3-1968-ലെ 7047/പി. ഡബ്ലിയു. (ഐ. ആർ. ഐ) ഉത്തരവിലെ താൽപ്പര്യങ്ങൾ സംരക്ഷിക്കുവാൻ കുത്തകക്കാരൻ ഉത്തരവാദിയായിരിക്കുന്നതാണ്.

16. മേൽ പ്രസ്താവിച്ച വ്യവസ്ഥകൾ സംബന്ധിച്ചോ ടി ലേലം സംബന്ധിച്ചോ ആവശ്യമെന്ന് തോന്നുന്ന പക്ഷം ആ മാറ്റങ്ങളോ ഭേദഗതികളോ വരുത്തുന്നതിന് ഫിഷറീസ് ഡയറക്ടർക്ക് അധികാരമുണ്ടായിരിക്കുന്നതാണ്.

17. ഈ ലേലം സംബന്ധിച്ച് കൂടുതൽ വിവരങ്ങൾ ആഫീസ് സമയങ്ങളിൽ തിരുവനന്തപുരം ഫിഷറീസ് അസിസ്റ്റന്റ് ഡയറക്ടറാഫീസിൽ നിന്നും ലഭിക്കുന്നതാണ്.

II

നമ്പർ സി3-37651/81. 1982 മാർച്ച് 31.

1. ആലപ്പുഴ ഫിഷറീസ് അസിസ്റ്റന്റ് ഡയറക്ടറുടെ അധികാരപരിധിയിൽപ്പെട്ട താഴെ പട്ടികയിൽ വിവരിക്കുന്ന കായൽ പുറംപോക്കുകളിൽ നിന്നും 1982 ഏപ്രിൽ 1-ാം തീയതി മുതൽ 1983 മാർച്ച് 31-ാം തീയതി വരെ മൽസ്യം പിടിക്കാനുള്ള അവകാശം താഴെ വിവരിച്ചിട്ടുള്ള നിബന്ധനകൾ അനുസരിച്ച് ആലപ്പുഴ ഫിഷറീസ് അസിസ്റ്റന്റ് ഡയറക്ടറോ അദ്ദേഹം ചുമതലപ്പെടുത്തുന്ന മറ്റു ഉദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു കൊടുക്കുന്നതാണ്.

2. ലേലത്തിൽ വിളിക്കപ്പെടുന്ന കാസ്റ്റുള്ളവർ നേരിട്ടോ അധികാരപ്പെടുത്തിയ കാര്യസ്ഥൻമാർ മുഖാന്തിരമോ സ്ഥലത്തും സമയത്തും ഹാജരായിരിക്കേണ്ടതാണ്.

3. ലേലം വിളിക്കാൻ വരുന്നവരെ ലേലം വിളിക്കാൻ അനുവദിക്കുന്നതിന് മുമ്പായിട്ടും 301 രൂപ വീതം പൂർവ്വ നിക്ഷേപമായി കെട്ടിവയ്ക്കേണ്ടതും ലേലം കഴിഞ്ഞതിനുശേഷം ലേലം വിളിച്ചെടുത്ത ആളുടെ ഒഴികെ ബാക്കിയുള്ളവരുടെ സംഖ്യകൾ മടക്കിക്കൊടുക്കുന്നതുമാണ്.

4. യാതൊരു കാരണവും കൂടാതെ ഏതു ലേലവും നിരാകരിക്കുവാൻ ഫിഷറീസ് ഡയറക്ടർക്ക് അധികാരമുണ്ടായിരിക്കുന്നതാണ്.

5. കൂടുതൽ സംഖ്യക്ക് വിളിക്കുന്ന ആളുടെ പേരിൽ ലേലം സ്ഥിരപ്പെടുത്തുന്നതുമാകുന്നു.

6. ലേലം മൂന്നുവട്ടം വിളിച്ച് നിറുത്തിയ ഉടനെ ലേലസംഖ്യ 100 രൂപയോ അതിൽ കുറവോ ആയിരുന്നാൽ ഒന്നായിട്ടും അതിൽ കൂടുതലായി വന്നാൽ 4 തുല്യ ഗഡുക്കളായി നൽകേണ്ടതും അതിൽ ആദ്യത്തെ ഗഡു കരാർ വെക്കുന്നതോടുകൂടി അടയ്ക്കേണ്ടതുമാണ്.

7. ലേലം സ്ഥിരപ്പെടുത്തിയ വിവരം അതാതു ലേലക്കാരന് നേരിട്ടോ ഫിഷറീസ് ഉദ്യോഗസ്ഥൻമാർ വഴിയോ അറിവു കൊടുക്കുന്നതും അങ്ങനെ അറിവു കിട്ടിയതിനുശേഷം ഒരാഴ്ചക്കകത്ത് ബന്ധപ്പെട്ട ആഫീസുകളിൽ ഹാജരായി കുത്തക ക്രമപ്രകാരം നടത്തിക്കൊള്ളാമെന്നതിലേക്ക് ഫിഷറീസ് ഡയറക്ടർ നിശ്ചയിക്കുന്ന വിധത്തിൽ ഒരു കരാറെഴുതി കൊടുക്കേണ്ടതും ആയത് രജിസ്റ്റർ ചെയ്യണമെന്ന് തീർച്ചപ്പെടുത്തുന്നപക്ഷം ലേലക്കാരുടെ സ്വന്തം ചെലവിൽ രജിസ്റ്റർ ചെയ്തു കൊടുക്കേണ്ടതും ലേലക്കാരൻ അടയ്ക്കേണ്ടതായ സംഖ്യയ്ക്ക് ലേലക്കാരൻ പിടിപ്പുകേടാണെന്ന് തോന്നുന്നതായാൽ ബോദ്ധ്യമായ ജാമ്യം ഹാജരാക്കേണ്ടതുമാണ്. ജാമ്യം നിൽക്കുവാൻ വരുന്ന ആൾക്ക് മതിയായ മുതലുണ്ടെന്ന് കാണിക്കുന്നതിന് തഹസീൽദാരുടെ ഒരു സർട്ടിഫിക്കറ്റും ഉണ്ടായിരിക്കേണ്ടതാണ്. ലേലക്കാരൻ കാപ്പു സ്ഥലങ്ങളിൽ മത്സ്യം പിടിക്കുന്നതിന് അനുവാദം കിട്ടുന്നതിനു മുൻപായി പ്രവേശിച്ചുകൂടാത്തതാകുന്നു.

8. ലേലക്കാരൻ 6-ാം വകുപ്പിൽ വിവരിച്ചിട്ടുള്ള നിലയിൽ ഒരു ഭാഗം സംഖ്യ കെട്ടിവയ്ക്കുന്നതു കഴിച്ച് ബാക്കി അടയ്ക്കേണ്ടതായ സംഖ്യ മേയ്, ജൂലൈ, സെപ്റ്റംബർ ഈ മാസങ്ങളിൽ 10-ാം തീയതിക്കുള്ളിൽ അതാതു ഫിഷ് ഫാം മാനേജരുടെ ആഫീസിൽ അടച്ച് ലക്ഷ്യം വാങ്ങേണ്ടതും 3-ാം വകുപ്പ് അനുസരിച്ച് കെട്ടിവെച്ചിട്ടുള്ള ഡെപ്പോസിറ്റ് തുക ലേലകാലാവധി തൃപ്തികരമായി പൂർത്തിയാക്കിക്കഴിഞ്ഞാൽ ലേലക്കാരന് മടക്കി നൽകുന്നതുമാണ്. ഏതെങ്കിലും ഗഡുവിന് സംഖ്യ അടയ്ക്കാതിരുന്നാൽ കുത്തക റദ്ദാക്കുന്നതും ലേലം വിളിക്കുന്നതാണ്. വേണ്ടിവന്നാൽ ഏതെങ്കിലും ലേലസംഖ്യ മുഴുവൻ മുൻകൂറായി കെട്ടിവയ്ക്കുവാൻ ലേലക്കാരനോട് ആവശ്യപ്പെടുവാൻ ഫിഷറീസ് ഡയറക്ടർക്ക് അധികാരം ഉള്ളതാകുന്നു.

9. ആറും, ഏഴും, എട്ടും വകുപ്പുകളിൽ വിവരിച്ചിട്ടുള്ള നിശ്ചയങ്ങളനുസരിച്ച് നടക്കാതെ കുത്തക റദ്ദാക്കേണ്ടിവന്നാൽ ആദ്യ ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ പുനർലേലം വിളിക്കുന്നതും അതിൽവെച്ച് നഷ്ടം വന്നാൽ മുൻലേലക്കാരന്റെ പക്കൽനിന്നും വസൂൽ ചെയ്ത് എടുക്കുന്നതും ലാഭമുണ്ടായാൽ ലേലക്കാരന് അവകാശമില്ലാത്തതും മുൻകൂറായി കെട്ടിവച്ചിരിക്കുന്ന സംഖ്യ പിഴയായി പിടിച്ച് സർക്കാരിലേക്ക് മുതൽ കൂട്ടുന്നതുമാകുന്നു.

10. ലേലക്കാരൻ ഫിഷറീസ് ഡയറക്ടറുടെ അനുവാദം കൂടാതെ ലേലാവകാശം തിരിച്ചു കൊടുക്കുകയോ കീഴ് കുത്തകയായി ഏൽപ്പിക്കുകയോ ചെയ്യാൻ പാടുള്ളതല്ല.

11. ലേലക്കാരൻ കാപ്പു സ്ഥലങ്ങളിൽ മത്സ്യം പിടിക്കുന്നതു കൂടാതെ അവയിൽ വേറെ യാതൊരു പ്രവൃത്തിയും ചെയ്യുവാൻ പാടില്ലാത്തതാകുന്നു. മത്സ്യം പിടിക്കുന്നതുകൊണ്ട് അതാതു കുളങ്ങളോ, തോടുകളോ, ചാലുകളോ, പുഴകളോ ഇതുകളിൽ പൊതുജനങ്ങൾക്ക് കുളിപ്പാനോ, കന്നുകാലികൾക്ക് അതുകളിലെ വെള്ളം കുടിപ്പാനോ മറ്റോ വിരോധമായിട്ടോ, കൃഷിക്ക് ദോഷകരമായിട്ടോ യാതൊരു പ്രവൃത്തിയും ലേലക്കാരൻ ചെയ്യുവാൻ പാടില്ലാത്തതും, അപ്രകാരം ചെയ്യുന്നതായാൽ അതു നിമിത്തം ഉണ്ടാകാവുന്ന സകല നഷ്ടങ്ങൾക്കും അതാതു ലേലക്കാരൻതന്നെ ഉത്തരവാദിയായിരിക്കുന്നതും ആകുന്നു. കാപ്പു സ്ഥലത്തിനടുത്ത് വല്ല ചിറയുമുണ്ടെങ്കിൽ ചിറയ്ക്ക് യാതൊരു ദോഷം വരാത്ത വിധത്തിലും ചിറവരമ്പുകൾക്കും മറ്റും കേടുകൾ സംഭവിക്കാത്തവിധത്തിലും ചിറകെട്ടിൽ നിന്ന് ഒരു ഫർലോംഗ് ദൂരം വിട്ട് മാത്രമേ മത്സ്യം പിടിക്കുവാൻ പാടുള്ളു.

12. 10-ഉം 11-ഉം വകുപ്പുകളിൽ വിവരിച്ച നിബന്ധനകൾ പ്രകാരമല്ലാതെ അവയ്ക്ക് വിപരീതമായോ മറ്റോ ലേലക്കാരൻ നടക്കുന്നതായാൽ ഫിഷറീസ് ഡയറക്ടർ ലേലം ദുർബലപ്പെടുത്തി ആ കൊല്ലത്തെ സംഖ്യയിൽ ബാക്കി അടയ്ക്കാനുള്ള സംഖ്യ വസൂലാക്കുകയോ അല്ലാത്തപക്ഷം ഓരോ വീഴ്ചക്കും 10 രൂപയിൽ കവിയാത്ത പിഴ നിശ്ചയിക്കുകയോ ചെയ്യാവുന്നതുമാകുന്നു.

13. ലേലക്കാരനിൽ നിന്നും വസൂലാക്കേണ്ടതായ എല്ലാ സംഖ്യകളും കേരള സംസ്ഥാനത്ത് നടപ്പിലാക്കിയിട്ടുള്ള നികുതി പിരിവ് ആക്റ്റ് അനുസരിച്ച് വസൂലാക്കപ്പെടുന്നതും ആകുന്നു.

14. മേൽപ്രസ്താവിച്ച പ്രകാരം ലേലാവകാശം കഴിയുമ്പോൾ ലേലക്കാരൻ ലേലം ഏറ്റ തീയതി മുതൽ കിടന്നിരുന്നതുപോലെ തോടുകളും ചിറകളും സുരക്ഷിതവും നിരാക്ഷേപവുമായ സ്ഥിതിയിൽ കാണപ്പെടേണ്ടതും അങ്ങനെ അല്ലാതെ ചിറകൾക്കോ തോടുകൾക്കോ വല്ല ആക്ഷേപവും ന്യൂനതയായി കാണുന്ന പക്ഷം അതിന് ലേലക്കാരൻ ഉത്തരവാദിയായിരിക്കുന്നതുമാകുന്നു.

15. കുത്തകക്കാരൻ കിസ്തു കുടിശ്ശിക വരുത്തിയാൽ കുടിശ്ശിക വരുത്തുന്ന തീയതി മുതൽ ആദ്യത്തെ ഒരു മാസത്തേക്ക് 6% നിരക്കിലും രണ്ടാമത്തെ മാസത്തേക്ക് 8 ശതമാനം നിരക്കിലും തുടർന്നുള്ള കാലത്തേക്ക് 10 ശതമാനം നിരക്കിലും പിഴ ഈടാക്കുന്നതാണ്.

പട്ടിക—1

ആറാട്ടുപുഴ 100 ഏക്കർ കായൽ എന്ന പേരിൽ അറിയപ്പെടുന്ന പുറമ്പോക്ക് കായൽ. പ്രസ്തുത പുറമ്പോക്ക് കായലിന്റെ വിസ്തീർണ്ണം അളന്ന് തിട്ടപ്പെടുത്തിയിട്ടില്ലാത്തതും കഴിഞ്ഞ ഏതാനും വർഷങ്ങളായി പാട്ടത്തിന് കൊടുത്തുകൊണ്ടിരിക്കുന്നതായ ഈ സ്ഥലം പ്രത്യേകം അടയാളപ്പെടുത്തി വ്യക്തമായ അതിർത്തികൾ കാണിച്ചിട്ടുള്ളതുമാകുന്നു. അതുകൊണ്ട് വിസ്തീർണ്ണം 100 ഏക്കർ ഇല്ല എന്ന കാരണത്താൽ യാതൊരു വിധമായ ഇളവും ലേലത്തുകയിൽ അനുവദിക്കുന്നതല്ലാത്തതുമാകുന്നു.

സർവ്വേ നമ്പർ—1091

വില്ലേജ്—ആറാട്ടുപുഴ

താലൂക്ക്—കാർത്തികപ്പള്ളി

ഡിസ്ട്രിക്റ്റ്—ആലപ്പുഴ

ലേലസ്ഥലം—ആയിരംതെങ്ങ് ഗവൺമെന്റ് ഫിഷ് ഫാം മാനേജരുടെ ആഫീസ്

ലേലത്തീയതിയും സമയവും—23-4-1982 11.30 a. m.

പട്ടിക—2

ആയിരംതെങ്ങ് എസ്പുക്കെൻ റിസർച്ച് ആഫീസിനോടനുബന്ധിച്ചുള്ള പുറമ്പോക്ക് ജലാശയം, ഇതിന് 4½ ഏക്കർ വിസ്തീർണ്ണമുണ്ടായിരുന്നതും കടലാക്രമണം മൂലം മണ്ണ് വീണ് നികന്ന് പോയ

21. ഈ ലേലം സംബന്ധിച്ച കൂടുതൽ വിവരങ്ങൾ ആഫീസ് സമയങ്ങളിൽ തിരുവനന്തപുരം ഫിഷറീസ് ഡയറക്ടറാഫീസിൽ നിന്നോ ആലപ്പുഴ ഫിഷറീസ് അസിസ്റ്റന്റ് ഡയറക്ടർ ആഫീസിൽ നിന്നോ ആലപ്പുഴ ഫിഷറീസ് ഇൻസ്പെക്ടർ ആഫീസിൽ നിന്നോ അറിയാവുന്നതാണ്.

22. കുത്തകക്കാരൻ കിസ്തു മുടക്കം വരുത്തിയാൽ മുടക്കം വരുത്തുന്ന തീയതി മുതൽ ആദ്യത്തെ ഒരു മാസത്തേക്ക് 6% നിരക്കിലും രണ്ടാമത്തെ മാസത്തേക്ക് 8% നിരക്കിലും തുടർന്നുള്ള മാസങ്ങളിലേക്ക് 10% നിരക്കിലും പിഴ ഈടാക്കുന്നതാണ്.

ലേലസ്ഥലം—ഫിഷറീസ് സബ് ഇൻസ്പെക്ടർ ആഫീസ്, തോട്ടപ്പള്ളി.

ലേലത്തീയതിയും സമയവും—22-4-1982 പകൽ 11 മണിക്ക്

IV

നമ്പർ സി-3-37651/81. 1982 മാർച്ച് 31.

കേരളാ ഫിഷറീസ് ഡയറക്ടറാഫീസിൽ നിന്നും പൊതുജനങ്ങളുടെ അറിവിനായി പരസ്യപ്പെടുത്തുന്നത്.

1. 1982 ഏപ്രിൽ മാസം 1-ാം തീയതി മുതൽ 1983 മാർച്ച് മാസം 31-ാം തീയതി വരെയുള്ള ഒരു വർഷത്തേക്ക് താഴെ പട്ടികയിൽ വിവരിക്കുന്ന വസ്തുക്കളിൽ നിൽക്കുന്ന വൃക്ഷങ്ങളിൽ നിന്നും മേലാദായം എടുക്കുന്നതിനുള്ള അവകാശം പട്ടികയിൽ നാലാം കോളത്തിൽ പറഞ്ഞിരിക്കുന്ന ഉദ്യോഗസ്ഥൻമാർ അഞ്ചാം കോളത്തിൽ പറഞ്ഞിരിക്കുന്ന സമയത്തും തീയതികളിലും പരസ്യമായി ലേലം ചെയ്തു കൊടുക്കുന്നതാണ്.

2. ലേലത്തിൽ പങ്കുകൊള്ളുവാൻ ആഗ്രഹിക്കുന്നവർ ലേലം തുടങ്ങുന്നതിനു മുമ്പ് 25 രൂ. നിരതദ്രവ്യമായി ലേലം ചെയ്യുന്ന ഉദ്യോഗസ്ഥനെ ഏൽപ്പിക്കേണ്ടതാണ്.

3. ഗവൺമെന്റുവക കുത്തകപ്പാട്ടം ഏറ്റെടുത്തു നടത്തി വീഴ്ചവരുത്തിയവർ ലേലത്തിൽ സംബന്ധിക്കുവാൻ പാടില്ലാത്തതാകുന്നു.

4. ഏറ്റവും കൂടുതൽ തുകയ്ക്ക് ലേലം പിടിക്കുന്ന ആളിന്റെ പേരിൽ ലേലം താൽക്കാലികമായി ഉറപ്പിക്കുന്നതും ഫിഷറീസ് ഡയറക്ടറുടേയോ, ഡെപ്യൂട്ടി ഡയറക്ടറുടേയോ, അനുവാദത്തിൻമേൽ മാത്രം ലേലം സ്ഥിരപ്പെടുത്തുന്നതുമാകുന്നു.

5. ലേലം മൂന്നു വാക്ക് വിളിച്ചു നിറുത്തിയ ഉടനെ ലേലസംഖ്യ 25 രൂ. യോ അതിൽ കുറവോ ആയിരുന്നാൽ ഒന്നായിട്ടും 25 രൂ. യിൽ കൂടുതലായിരുന്നാൽ 2-ാം വകുപ്പിൽ പറഞ്ഞിരിക്കുന്ന 25 രൂ. ഉൾപ്പെടെ ലേലസംഖ്യയുടെ നാലിലൊന്ന് ലേലക്കാരൻ ഡെപ്പോസിറ്റായി കെട്ടിവയ്ക്കേണ്ടതുമാകുന്നു.

6. ലേലത്തിൽ പങ്കെടുക്കുന്ന മറ്റുള്ളവരുടെ നിരതദ്രവ്യം ലേലം കഴിഞ്ഞാലുടൻ മടക്കിക്കൊടുക്കുന്നതാണ്.

7. ലേലത്തിൽ പങ്കുകൊള്ളുന്നവർക്ക് ലേലസംഖ്യ തവണകൾ യഥാസമയം അടയ്ക്കുന്നതിനുള്ള സാമ്പത്തിക ശേഷി ഉണ്ടായിരിക്കേണ്ടതാണ്.

8. ലേലത്തിൽ പങ്കുകൊള്ളുന്ന ഏതെങ്കിലും ആളുകളോ ഇല്ലാതെയോ, വേണ്ടത്ര മത്സരം ഇല്ലാതെയോ വരുന്ന പക്ഷം ലേലം നിറുത്തിവച്ച് മറ്റൊരു ദിവസം ലേലം നടത്തുവാൻ ലേലം ചെയ്യുന്ന ഉദ്യോഗസ്ഥന് അധികാരം ഉണ്ടായിരിക്കുന്നതാണ്.

9. ലേലം സ്ഥിരപ്പെടുത്തിയ വിവരം അറിയിക്കുന്ന തീയതി മുതൽ ഒരാഴ്ചയ്ക്കകം ലേലക്കാരൻ അതാതു ഡിവിഷൻ ഫിഷറീസ് ഇൻസ്പെക്ടറുടെ ആഫീസിലോ ചുമതലപ്പെടുത്തിയിട്ടുള്ള മറ്റുദ്യോഗസ്ഥൻമാരുടെ ആഫീസിലോ ചെന്ന് ഹാജരായി ഒന്നാം തവണ സംഖ്യ അടച്ച് 3 രൂ. മുദ്രപ്പത്രത്തിൽ ഉടമ്പടി എഴുതി വയ്ക്കേണ്ടതും അതിനു വിപരീതമായി പ്രവർത്തിക്കുന്നപക്ഷം ലേലക്കാരൻ ഡെപ്പോസിറ്റ് തുക കണ്ടുകെട്ടി സർക്കാരിലേയ്ക്ക് മുതൽ കൂട്ടുന്നതാണ്. ഉടമ്പടി എഴുതി ലേലം ഉറപ്പിച്ചു കൊടുക്കുന്നതിനു മുമ്പ് ലേലക്കാരൻ കായ്ഫലം എടുക്കാൻ പാടില്ലാത്തതാകുന്നു.

10. ലേലസംഖ്യ രണ്ടു ഗഡുക്കളായി അടയ്ക്കുവാൻ അനുവദിക്കുന്നതും ആദ്യഗഡു ഉടമ്പടി ചെയ്യുന്നതോടുകൂടി അടയ്ക്കേണ്ടതും രണ്ടാമത്തെ ഗഡു 1982 ആഗസ്റ്റ് 31-ാം തീയതിക്കു മുമ്പായി അടച്ചുകൊള്ളേണ്ടതുമാകുന്നു.

11. കുത്തകക്കാരൻ കിസ്തു മുടക്കം വരുത്തിയാൽ മുടക്കം വരുത്തുന്ന തീയതി മുതൽ ആദ്യത്തെ ഒരു മാസത്തേക്ക് 6 ശതമാനം നിരക്കിലും, രണ്ടാമത്തെ മാസത്തേക്ക് 8 ശതമാനം നിരക്കിലും തുടർന്നുള്ള കാലത്തേക്ക് 10 ശതമാനം നിരക്കിലും പിഴ അടയ്ക്കേണ്ടതാണ്.

12. ലേലക്കാരൻ ഡിപ്പാർട്ടുമെന്റുവക പ്രവർത്തനങ്ങൾക്ക് തടസ്സം ഉണ്ടാക്കുന്നതായി യാതൊരു പ്രവൃത്തിയും ചെയ്തുകൂടാത്തതും ഡിപ്പാർട്ടുമെന്റിലെ ആവശ്യത്തിലേക്ക് ഏതെങ്കിലും വൃക്ഷവും മുറിച്ചുമാറ്റുന്നതിന് ഡിപ്പാർട്ടുമെന്റിന് അധികാരം ഉണ്ടായിരിക്കുന്നതും അതുമൂലം ലേലക്കാരനു ഉണ്ടാകുന്ന നഷ്ടം ഫിഷറീസ് ഡയറക്ടറുടെ തീരുമാനപ്രകാരം ഇളവു ചെയ്തുകൊടുക്കുന്നതുമാണ്. മറ്റു കാരണങ്ങളാൽ ഉണ്ടാകുന്ന യാതൊരു നഷ്ടത്തിനും ലേലസംഖ്യയിൽ കുറവു ചെയ്ത് കിട്ടുവാൻ ലേലക്കാരന് അവകാശമുണ്ടായിരിക്കുന്നതല്ല.

13. ലേലക്കാരൻ കായ്ഫലം എടുക്കുന്നതുമൂലം വൃക്ഷങ്ങൾക്ക് യാതൊരു നാശനഷ്ടവും സംഭവിക്കാതിരിക്കാൻ ശ്രദ്ധിക്കേണ്ടതാണ്.

14. ലേലക്കാരനിൽനിന്നും ഏതെങ്കിലും ഇനത്തിൽ ഏതെങ്കിലും തുക ഈടാക്കാനുണ്ടെങ്കിൽ അതു കേരള സംസ്ഥാനത്തു നിലവിലിരിക്കുന്ന കടകുടിശ്ശിക നിയമപ്രകാരമോ നിലവിലുള്ള മറ്റു നിയമങ്ങളെ അനുസരിച്ചോ വസൂൽ ചെയ്യുന്നതാണ്.

15. യാതൊരു കാരണവും കാണിക്കാതെ ലേലം മാറ്റി വയ്ക്കുന്നതിനോ നിരാകരിയ്ക്കുന്നതിനോ ഉള്ള അധികാരം ലേലം ചെയ്യുന്ന ഉദ്യോഗസ്ഥനിൽ നിക്ഷിപ്തമാണ്.

പട്ടിക

| ക്രമനമ്പർ | സ്ഥാപനത്തിന്റെ പേര് | വൃക്ഷങ്ങളുടെ വിവരം | ലേലസ്ഥലം | തീയതിയും സമയവും | ലേലം ചെയ്യുന്ന ഉദ്യോഗസ്ഥന്റെ പേര് |
|---|---|---|---|---|---|
| (1) | (2) | (3) | (4) | (5) | (6) |
| 1. | ഗവൺമെന്റ് ഐസ് പ്ലാന്റ് കോമ്പൗണ്ട്, കായംകുളം | തെങ്ങ് 19<br>മാവ് 3 | ഗവൺമെന്റ് ഐസ് ആന്റ് കോൾഡ് സ്റ്റോറേജ്, കായംകുളം | 26-4-1982<br>11 മണി | മാനേജർ, ഗവൺമെന്റ് ഐസ് ആന്റ് കോൾഡ് സ്റ്റോറേജ്, കായംകുളം |

| (1) | (2) | (3) | | (4) | (5) | (6) |
|---|---|---|---|---|---|---|
| 2. | ഗവൺമെന്റ് ഐസ് പ്ലാന്റ് ചെല്ലപ്പ്, താനൂർ | തെങ്ങ്<br>മാവ് | 109<br>3 | ഗവൺമെന്റ് ഐസ് പ്ലാന്റ് വളപ്പ്, താനൂർ | 26-4-1982<br>3 മണി | മാനേജർ, ഗവൺമെന്റ് ഐസ് പ്ലാന്റ്, താനൂർ |
| 3. | ഫിഷറീസ് സബ് ഇൻസ്പെക്ടറാഫീസ് കോമ്പൗണ്ട്, തേവർവട്ടം | തെങ്ങ്<br>മാവ് | 2<br>1 | തേവർവട്ടം ഫിഷറീസ് സബ് ഇൻസ്പെക്ടറാഫീസ് | 26-4-1982<br>11 മണി | ഫിഷറീസ് സബ് ഇൻസ്പെക്ടർ, തേവർവട്ടം |
| 4. | ഫിഷർമെൻ കോളനി കോമ്പൗണ്ട്, തേവർവട്ടം | തെങ്ങ്<br>കമുക് | 79<br>1 | ടി | 26-4-1982<br>11 മണി | ടി |
| 5. | കടപ്ര ലാന്റിംഗ് സെന്റർ | തെങ്ങ് | 1 | ഫിഷറീസ് സബ് ഇൻസ്പെക്ടറാഫീസ്, മാന്നാർ | 26-4-1982<br>11 മണി | ഫിഷറീസ് സബ് ഇൻസ്പെക്ടർ മാന്നാർ |
| 6. | ആയിരംതെങ്ങ് ഗവൺമെന്റ് ഫിഷ് ഫാം കോമ്പൗണ്ട് | തെങ്ങ്<br>മാവ്<br>കശുമാവ്<br>പുളിമരം | 786<br>9<br>1<br>1 | ആയിരം തെങ്ങ് ഫിഷ് ഫാം മാനേജരുടെ ആഫീസ് | 26-4-1982<br>11 മണി | മാനേജർ, ഗവൺമെന്റ് ഫിഷ് ഫാം ആയിരംതെങ്ങ് |
| 7. | 73½ ഏക്കർ ആറാട്ടുപുഴ ഫിഷ് ഫാം കോമ്പൗണ്ട് | തെങ്ങ് | 1 | ടി | 26-4-1982<br>3 മണി | ടി |
| 8. | ആയിരംതെങ്ങ് എസ്ചുറൈൻ റിസർച്ച് സ്റ്റേഷൻ കോമ്പൗണ്ട് | തെങ്ങ് | 11 | ടി | 26-4-1982<br>3.30 മണി | ടി |
| 9. | പൊളളച്ചിറ ഫിഷ് സീഡ് ഫാം കോമ്പൗണ്ട്, പൊളളച്ചിറ | തെങ്ങ്<br>കമുക്<br>പ്ലാവ്<br>മാവ് | 19<br>16<br>2<br>1 | പൊളളച്ചിറ ഫിഷ് സീഡ് ഫാം ആഫീസ് | 26-4-1982<br>11 മണി | ഫിഷ് കൾച്ചർ ആഫീസർ, പൊളളച്ചിറ |
| 10. | ഫിഷറീസ് കോംപ്ലക്സ്, പന്നിവേലിച്ചിറ, കോഴഞ്ചേരി | തെങ്ങ്<br>മാവ് | 20<br>1 | ഫിഷറീസ് കോംപ്ലക്സ് ആഫീസ്, കോഴഞ്ചേരി | 26-4-1982<br>11 മണി | ഫിഷറീസ് അസിസ്റ്റന്റ് ഡയറക്ടർ, പന്നിവേലിച്ചിറ, കോഴഞ്ചേരി |
| 11. | ഫിഷറീസ് റിസർച്ച് സ്റ്റേഷൻ, എടത്വാ | തെങ്ങ് | 110 | ഫിഷറീസ് റിസർച്ച് സ്റ്റേഷൻ, എടത്വാ | 26-4-1982<br>11 മണി | ആഫീസ് ഇൻ-ചാർജ് എടത്വാ |
| 12. | പെറംകാമ്പർ ആഫീസ് കോമ്പൗണ്ട്, വിഴിഞ്ഞം | തെങ്ങ് | 29 | പ്രോജക്റ്റ് ആഫീസ് പെറംകമ്പ്ളർ, വിഴിഞ്ഞം | 26-4-1982<br>11 മണി | ഫിഷറീസ് ഇൻസ്പെക്ടർ തിരുവനന്തപുരം |
| 13. | ഫിഷർമെൻ കോളനിക്കു വേണ്ടി എടുത്ത സ്ഥലം, പുന്തുറ | തെങ്ങ് | 108 | ഫിഷറീസ് അസിസ്റ്റന്റ് ഡയറക്ടറാഫീസ്, തിരുവനന്തപുരം | 27-4-1982<br>11 മണി | ടി |
| 14. | ഗവൺമെന്റ് ഐസ് ആന്റ് കോൾഡ് സ്റ്റോറേജ് പ്ലാന്റ് കോമ്പൗണ്ട്, വിഴിഞ്ഞം | തെങ്ങ് | 4 | ഗവൺമെന്റ് ഐസ് ആന്റ് കോൾഡ് സ്റ്റോറേജ് പ്ലാന്റ്, വിഴിഞ്ഞം | 26-4-1982<br>3 മണി | മാനേജർ, ഗവൺമെന്റ് ഐസ് ആന്റ് കോൾഡ് സ്റ്റോറേജ്, വിഴിഞ്ഞം |
| 15. | തങ്കശ്ശേരി ഫിഷർമെൻ കോളനി കോമ്പൗണ്ട് | തെങ്ങ് | 2 | തങ്കശ്ശേരി എം. യു. സി, എസ്. ക്യൂ. 176 | 26-4-1982<br>11 മണി | ഫിഷറീസ് സബ് ഇൻസ്പെക്ടർ മറൈൻ ബ്ലോക്ക്, കൊല്ലം |
| 16. | നീണ്ടകര ഫിഷറീസ് കോമ്പൗണ്ട് | തെങ്ങ് | 4 | ഫിഷർമെൻ ട്രെയിനിംഗ് സെന്റർ, നീണ്ടകര | 27-4-1982<br>11 മണി | ടി |
| 17. | ഫിഷറീസ് ഡിസ്പെൻസറി കോമ്പൗണ്ട്, അഴീക്കൽ | തെങ്ങ് | 18 | അഴീക്കൽ ഡിസ്പെൻസറി കോമ്പൗണ്ട് | 26-4-1982<br>11 മണി | ഫിഷറീസ് സബ് ഇൻസ്പെക്ടർ മറൈൻ ബ്ലോക്ക് ചെറിയഴീക്കൽ |
| 18. | ഫിഷ്പോണ്ട് കോമ്പൗണ്ട്, മലമ്പുഴ | തെങ്ങ് | 37 | ഫിഷറീസ് ഡെപ്യൂട്ടി ഡയറക്ടർ ആഫീസ് മലമ്പുഴ | 26-4-1982<br>11 മണി | ഫിഷറീസ് ഡെപ്യൂട്ടി ഡയറക്ടർ, മലമ്പുഴ |
| 19. | മംഗലം ഫിഷറീസ് കോമ്പൗണ്ട് | തെങ്ങ്<br>മാവ്<br>പ്ലാവ്<br>പുളി<br>പുള | 13<br>11<br>1<br>1<br>3 | ഫിഷറീസ് സബ് ഇൻസ്പെക്ടറാഫീസ്, മംഗലം | 26-4-1982<br>11 മണി | മംഗലം ഫിഷറീസ് സബ് ഇൻസ്പെക്ടർ |
| 20 | പുളളിയാർ ഫിഷ്പോണ്ട് കോമ്പൗണ്ട് | പന | 10 | ഫിഷറീസ് സബ് ഇൻസ്പെക്ടറാഫീസ്, പുളളിയാർ | 26-4-1982<br>11 മണി | ഫിഷറീസ് സബ് ഇൻസ്പെക്ടർ, പുളളിയാർ |
| 21 | ഗവൺമെന്റ് ഫിഷ് ഫാം, ഞാറയ്ക്കൽ | തെങ്ങ് | 250 | ഞാറയ്ക്കൽ ഫിഷ് കൾച്ചർ ആഫീസ് | 26-4-1982<br>11 മണി | ഫിഷ് കൾച്ചർ ആഫീസർ, ഞാറയ്ക്കൽ |
| 22 | ഗവൺമെന്റ് ഫിഷ് ഫാം, മലപ്പുറം | തെങ്ങ് | 170 | ടി | 26-4-1982<br>3 മണി | ടി |

| (1) | (2) | (3) | | (4) | (5) | (6) |
|---|---|---|---|---|---|---|
| 23 | മഞ്ചേശ്വരം ഫിഷ് ക്യൂറിംഗ് യാർഡ് | തെങ്ങ് | 10 | മഞ്ചേശ്വരം ഫിഷ് ക്യൂറിംഗ് യാർഡ് | 26-4-1982 11 മണി | ഫിഷറീസ് സബ് ഇൻസ്പെക്ടർ (മറൈൻ ബ്ലോക്ക്) കുമ്പള |
| 24 | കുമ്പള ഫിഷറീസ് മറൈൻ ബ്ലോക്ക് കോമ്പൗണ്ട് | തെങ്ങ് | 10 | കുമ്പള മറൈൻ ബ്ലോക്ക് ഓഫീസ് | 26-4-1982 3 മണി | ടി |
| 25 | കോയ്പാടി ഫിഷർമെൻ കോളനി | തെങ്ങ് | 3 | കോയ്പ്പാടി ഫിഷ് ക്യൂറിംഗ് യാർഡ് | 27-4-1982 11 മണി | ടി |
| 26 | കീഴൂർ ഫിഷ് ക്യൂറിംഗ് യാർഡ് | തെങ്ങ് | 15 | കീഴൂർ ഫിഷ് ക്യൂറിംഗ് യാർഡ് | 28-4-1982 11 മണി | ടി |
| 27 | മാടായി ഫിഷറീസ് മറൈൻ ബ്ലോക്ക് കോമ്പൗണ്ട് | തെങ്ങ് | 3 | മാടായി മറൈൻ ബ്ലോക്കാഫീസ്. | 26-4-1982 11 മണി | ഫിഷറീസ് സബ് ഇൻസ്പെക്ടർ, മറൈൻ ബ്ലോക്ക്, മാടായി |
| 28 | തയ്യിൽ ഫിഷർമെൻ കോളനി, ഫിഷറീസ് മറൈൻ ബ്ലോക്ക് കോമ്പൗണ്ട് (കണ്ണൂർ) | തെങ്ങ് | 2 | ഫിഷ് ക്യൂറിംഗ് യാർഡ്, കണ്ണൂർ | 26-4-1982 11 മണി | ഫിഷറീസ് സബ് ഇൻസ്പെക്ടർ, മറൈൻ ബ്ലോക്ക്, കണ്ണൂർ |
| 29 | അഴീക്കോട് ഫിഷർമെൻ കോളനി | തെങ്ങ് | 4 | അഴീക്കോട് ഫിഷർമെൻ കോളനി | 27-4-1982 11 മണി | ടി |
| 30 | അഴീക്കൽ ഫിഷിംഗ് ഹാർബർ സൈററ് | തെങ്ങ് | 72 | ഫിഷിംഗ് ഹാർബർ, അഴീക്കൽ | 27-4-1982 3 മണി | ടി |
| 31 | കാഞ്ഞങ്ങാട് മറൈൻ ബ്ലോക്ക് കോമ്പൗണ്ട് | തെങ്ങ് | 20 | കാഞ്ഞങ്ങാട് മറൈൻ ബ്ലോക്ക് പരിസരം | 26-4-1982 11 മണി | ഫിഷറീസ് സബ് ഇൻസ്പെക്ടർ മറൈൻ ബ്ലോക്ക്, കാഞ്ഞങ്ങാട് |
| 32 | പൂഞ്ചാറി ഫിഷർമെൻ കോളനി | തെങ്ങ് | 9 | പൂഞ്ചാറി ഫിഷർമെൻ കോളനി | 26-4-1982 3 മണി | ടി |
| 33 | തൈക്കടപ്പുറം ഫിഷർമെൻ കോളനി | തെങ്ങ് | 20 | തൈക്കടപ്പുറം ഫിഷർമെൻ കോളനി, ക്യൂറിംഗ് യാർഡ് | 27-4-1982 11 മണി | ഫിഷറീസ് സബ് ഇൻസ്പെക്ടർ, കാഞ്ഞങ്ങാട് |
| 34 | പടന്നകടപ്പുറം ഫിഷർമെൻ കോളനി | തെങ്ങ് | 26 | പടന്നകടപ്പുറം ഫിഷ് ക്യൂറിംഗ് യാർഡ് | 27-4-1982 3 മണി | ടി |
| 35 | ഞ്ഞാറക്കത്തോളി ഫിഷ് ഫാം തലശ്ശേരി | തെങ്ങ് | 60 | ഞ്ഞാറക്കത്തോളി ഫിഷ് ഫാം | 26-4-1982 11 മണി | ഫിഷറീസ് സബ് ഇൻസ്പെക്ടർ, തലശ്ശേരി |
| 36 | തലായി ഗവൺമെൻറ് ഐസ് പ്ലാൻറ് | തെങ്ങ് | 2 | ഗവൺമെൻറ് ഐസ് പ്ലാൻറ് പരിസരം തലായി | 26-4-1982 11 മണി | മാനേജർ, ഗവൺമെൻറ് ഐസ് പ്ലാൻറിൻെറ ചുമതല വഹിക്കുന്ന ഫിഷറീസ് സബ് ഇൻസ്പെക്ടർ, തലശ്ശേരി |
| 37 | ഫിഷർമെൻ കോളനി, അടക്കത്തബയൽ | തെങ്ങ് | 9 | ഫിഷർമെൻ കോളനി അടുക്കത്തബയൽ | 26-4-1982 11 മണി | ഫിഷറീസ് ഇൻസ്പെക്ടർ, കാസർഗോഡ് |
| 38 | ഗവൺമെൻറ് ഐസ് പ്ലാൻറ് കോമ്പൗണ്ട്, കാസർകോട് | തെങ്ങ് | 21 | ഗവൺമെൻറ് ഐസ് പ്ലാൻറ് പരിസരം, കാസർഗോഡ് | 26-4-1982 3 മണി | ടി |
| 39 | ഫിഷറീസ് മറൈൻ ബ്ലോക്ക് കോമ്പൗണ്ട്, ചാലിൽ, തലശ്ശേരി | തെങ്ങ് | 2 | മറൈൻ ബ്ലോക്ക് ഓഫീസ് തലശ്ശേരി | 26-4-1982 3 മണി | ഫിഷറീസ് സബ് ഇൻസ്പെക്ടർ മറൈൻ ബ്ലോക്ക്, തലശ്ശേരി |
| 40 | ബോട്ട് ബിൽഡിംഗ് സെൻറർ, തലശ്ശേരി | തെങ്ങ് | 20 | ബോട്ട് ബിൽഡിംഗ് സെൻറർ, തലശ്ശേരി | 27-4-1982 11 മണി | ടി |
| 41 | ഫിഷ് ക്യൂറിംഗ് യാർഡ്, എടക്കാട് | തെങ്ങ് | 1 | ഫിഷ് ക്യൂറിംഗ് യാർഡ്, എടക്കാട് | 27-4-1982 3 മണി | ടി |
| 42 | മാനശ്ശേരി കോളനി | തെങ്ങ് കമുക് | 12 11 | സബ് ഇൻസ്പെക്ടർ, മറൈൻ ബ്ലോക്ക് ഓഫീസ് പള്ളുരുത്തി | 26-4-1982 11 മണി | ഫിഷറീസ് ഇൻസ്പെക്ടർ, ഫിഷറീസ് മറൈൻ ബ്ലോക്ക്, പള്ളുരുത്തി |
| 43 | റീജിയണൽ ഫിഷറീസ് ടെക്നിക്കൽ ഹൈസ്കൂൾ, എറണാകുളം | തെങ്ങ് | 29 | റീജിയണൽ ഫിഷറീസ് ടെക്നിക്കൽ ഹൈസ്കൂൾ, തേവര, എറണാകുളം | 26-4-1982 11 മണി | ഡെപ്യൂട്ടി ഡയറക്ടർ, ഫിഷറീസ് (ട്രെയിനിംഗ്) എറണാകുളം |
| 44 | ഫിഷർമെൻ ട്രെയിനിംഗ് സെൻറർ, എറണാകുളം | കമുക് | 6 | ടി ടി | 26-4-1982 11 മണി | സൂപ്രണ്ട്, ഫിഷർമെൻ ട്രെയിനിംഗ് സെൻറർ, എറണാകുളം |
| 45 | ഫിഷറീസ് സ്റ്റാഫ് ക്വാർട്ടേഴ്സ് കോമ്പൗണ്ട്, പീച്ചി | കശുമാവ് നെല്ലി | 2 1 | ഫിഷറീസ് സബ് ഇൻസ്പെക്ടർ ഓഫീസ്, പീച്ചി | 26-4-1982 11 മണി | ഫിഷറീസ് സബ് ഇൻസ്പെക്ടർ, പീച്ചി |

| (1) | (2) | (3) | | (4) | (5) | (6) |
|---|---|---|---|---|---|---|
| 46 | ബ്ലാങ്ങാട് ഫിഷ് ക്യൂറിംഗ് യാർഡ്, കോമ്പൗണ്ട്, ചാവക്കാട് | തെങ്ങ്<br>പറങ്കിമാവ് | 5<br>1 | ഗവൺമെന്റ് ഐസ് പ്ലാന്റ്, ബ്ലാങ്ങാട് | 26-4-1982<br>11 മണി | മാനേജർ, ഗവൺമെന്റ് ഐസ് പ്ലാന്റ്, ബ്ലാങ്ങാട് |
| 47 | വാടാനപ്പള്ളി ഫിഷ് ക്യൂറിംഗ് യാർഡ് കോമ്പൗണ്ട് | കശുമാവ്<br>മാവ്<br>മുരിങ്ങ<br>കോർപുളി<br>തെങ്ങ് | 2<br>2<br>1<br>1<br>2 | വാടാനപ്പള്ളി ഫിഷ് ക്യൂറിംഗ് യാർഡ് കോമ്പൗണ്ട് | 26-4-1982<br>11 മണി | സബ് ഇൻസ്പെക്ടർ, മറൈൻ ബ്ലോക്ക്, നാട്ടിക |
| 48 | നാട്ടിക ഫിഷ് ക്യൂറിംഗ് യാർഡ് കോമ്പൗണ്ട് | തെങ്ങ്<br>കശുമാവ്<br>മുരിങ്ങ<br>കോർപുളി | 13<br>3<br>1<br>2 | നാട്ടിക ഫിഷ് ക്യൂറിംഗ് യാർഡ് | 26-4-1982<br>3 മണി | സബ് ഇൻസ്പെക്ടർ, മറൈൻ ബ്ലോക്ക്, നാട്ടിക |
| 49 | കൊടുംബി ഫിഷ് ക്യൂറിംഗ് യാർഡ് കോമ്പൗണ്ട് | കശുമാവ്<br>കോർപുളി | 3<br>3 | കൊടുംബി ഫിഷ് ക്യൂറിംഗ് യാർഡ് | 27-4-1982<br>11 മണി | ടി ടി |
| 50 | കരിപുറം ഫിഷ് ക്യൂറിംഗ് യാർഡ് കോമ്പൗണ്ട് | തെങ്ങ്<br>പറച്ചി<br>കശുമാവ്<br>കോർപുളി<br>നല്ലമാവ് | 3<br>4<br>2<br>1<br>1 | കരിപുറം ഫിഷ് ക്യൂറിംഗ് യാർഡ് | 27-4-1982<br>3 മണി | ടി ടി |
| 51 | ചേറ്റുവാ ഫിഷറീസ് സബ് ഇൻസ്പെക്ടർ ഓഫീസ് കോമ്പൗണ്ട് | തെങ്ങ്<br>മാവ്<br>കശുമാവ്<br>പുളി | 5<br>2<br>16<br>4 | ചേറ്റുവാ ഫിഷറീസ് സബ് ഇൻസ്പെക്ടർ ഓഫീസ് | 26-4-1982<br>11.30 മണി | ഫിഷറീസ് ഇൻസ്പെക്ടർ, ചേറ്റുവാ |
| 52 | കാതിയാളം ഫിഷ് ക്യൂറിംഗ് യാർഡ് കോമ്പൗണ്ട് | തെങ്ങ്<br>കൈത | 2<br>50 | കാതിയാളം ഫിഷ് ക്യൂറിംഗ് യാർഡ് | 26-4-1982<br>11.30 മണി | ഫിഷറീസ് സബ് ഇൻസ്പെക്ടർ, കൊടുങ്ങല്ലൂർ |
| 53 | ഫിഷിംഗ് സെന്റർ കോമ്പൗണ്ട് അഴീക്കോട് | തെങ്ങ്<br>മാവ് | 24<br>6 | ഫിഷിംഗ് സെന്റർ, അഴീക്കോട് | 26-4-1982<br>11 മണി | ഫിഷറീസ് ഇൻസ്പെക്ടർ, അഴീക്കോട് |
| 54 | ഐസ് പ്ലാന്റ് കോമ്പൗണ്ട് അഴീക്കോട് | തെങ്ങ് | 14 | ഐസ് പ്ലാന്റ് കോമ്പൗണ്ട്, അഴീക്കോട് | 26-4-1982<br>3 മണി | ടി ടി |
| 55 | ബോട്ട് ഹാളിംഗ് കോമ്പൗണ്ട് അഴീക്കോട് | തെങ്ങ് | 89 | ബോട്ട് ഹാളിംഗ് കോമ്പൗണ്ട് | 27-4-1982<br>11 മണി | ടി ടി |
| 56 | എറിയാട് ഫിഷർമെൻ കോളനിക്കുവേണ്ടി ഏറ്റെടുത്തിട്ടുള്ള സ്ഥലം | തെങ്ങ് | 75 | | 26-4-1982<br>3 മണി | ഫിഷറീസ് ഇൻസ്പെക്ടർ, തൃശ്ശൂർ |
| 57 | ഗവൺമെന്റ് ബോട്ട് റിപ്പയർ ആന്റ് സർവ്വീസ് സ്റ്റേഷൻ അഴീക്കോട് | തെങ്ങ്<br>തൈമാവ് | 33<br>1 | | 26-4-1982<br>11 മണി | ഫോർമാൻ, ബോട്ട് റിപ്പയർ ആന്റ് സർവ്വീസിംഗ് സെന്റർ, അഴീക്കോട് |
| 58 | ഫിഷ് ഫാം കടപ്പുറം | തെങ്ങ് | 29 | | 26-4-1982<br>3 മണി | അസിസ്റ്റന്റ് ഡയറക്ടർ, തൃശ്ശൂർ |
| 59 | പഴയ മറൈൻ ബ്ലോക്ക് സബ് ഇൻസ്പെക്ടറുടെ, ഓഫീസ്, ചാവക്കാട് | കശുമാവ്<br>മാവ്<br>പുളി<br>തെങ്ങ് | 5<br>1<br>2<br>1 | | 26-4-1982<br>11 മണി | ഫിഷറീസ് സബ് ഇൻസ്പെക്ടർ, ചാവക്കാട് |
| 60 | ഫിഷ് ക്യൂറിംഗ് യാർഡ് കോമ്പൗണ്ട്, ബ്ലാങ്ങാട് | പുളി | 2 | | 27-4-1982<br>11 മണി | ടി ടി |
| 61 | നീർക്കുന്നം കോളനി സൈറ്റ് | തെങ്ങ് | 3 | അമ്പലപ്പുഴ ഇൻഫ്രാസ്ട്രക്ചർ ഫെസിലിറ്റീസ് പ്രോജക്റ്റ് ഓഫീസറുടെ ഓഫീസ് | 26-4-1982<br>11 മണി | പ്രോജക്ട് ആഫീസ് ഇൻഫ്രാസ്ട്രക്ചർ, അമ്പലപ്പുഴ. |
| 62 | ബേപ്പൂർ സൗത്ത് ഫിഷ് ക്യൂറിംഗ് യാർഡ്, ചാലിയം | തെങ്ങ് | 11 | ബേപ്പൂർ സൗത്ത് ഫിഷ് ക്യൂറിംഗ് യാർഡ് | 26-4-1932<br>11 മണി | ഫിഷറീസ് ഇൻസ്പെക്ടർ, കോഴിക്കോട് |
| 63 | ഫിഷർമെൻ കോളനി, ചാലിയം | തെങ്ങ് | 166 | ഫിഷർമെൻ കോളനി ചാലിയം | 26-4-1982<br>2 മണി | ടി ടി |
| 64 | ബേപ്പൂർ നോർത്ത് ഫിഷ് ക്യൂറിംഗ് യാർഡ് | തെങ്ങ് | 2 | ബേപ്പൂർ നോർത്ത് ഫിഷ് ക്യൂറിംഗ് യാർഡ് | 27-4-1982<br>11 മണി | ടി ടി |
| 65 | ബേപ്പൂർ ഫിഷിംഗ് ഹാർബർ, സൈറ്റ്, ബേപ്പൂർ | തെങ്ങ്<br>കമുക്<br>മാവ്<br>പ്ലാവ്<br>പുളി | 222<br>20<br>12<br>4<br>1 | ബേപ്പൂർ ഫിഷിംഗ് ഹാർബർ, ബേപ്പൂർ | 27-4-1982<br>2 മണി | ടി ടി |

| (1) | (2) | (3) | (4) | | (5) | (6) |
|---|---|---|---|---|---|---|
| 66 | കോഴിക്കോട് മറൈൻബ്ലോക്ക് ഓഫീസ് വളപ്പ് | തെങ്ങ് | 3 | കോഴിക്കോട് മറൈൻ ബ്ലോക്ക് ഓഫീസ് | 26-4-1932 11 മണി | സബ് ഇൻസ്പെക്ടർ, മറൈൻ ബ്ലോക്ക്, കോഴിക്കോട് |
| 67 | കൊയിലാണ്ടി ഫിഷർമെൻ കോളനി കോമ്പൗണ്ട് | തെങ്ങ്<br>പുളി | 9<br>2 | കൊയിലാണ്ടി ഫിഷർമെൻ കോളനി കോമ്പൗണ്ട് | 26-4-1982 3 മണി | സബ് ഇൻസ്പെക്ടർ മറൈൻ ബ്ലോക്ക്, കൊയിലാണ്ടി |
| 68 | കൊയിലാണ്ടി ഫിഷ് ക്യൂറിംഗ് യാർഡ് കോമ്പൗണ്ട് | തെങ്ങ് | 1 | കൊയിലാണ്ടി ഫിഷ് ക്യൂറിംഗ് യാർഡ് കോമ്പൗണ്ട് | 26-4-1932 11 മണി | |
| 69 | ഫിഷ് ക്യൂറിംഗ് യാർഡ് കോമ്പൗണ്ട്, വടകര | തെങ്ങ് | 5 | ഫിഷ് ക്യൂറിംഗ് യാർഡ് വടകര | 26-4-1982 11 മണി | ഫിഷറീസ് സബ് ഇൻസ്പെക്ടർ, മറൈൻ ബ്ലോക്ക്, വടകര |
| 70 | ഫിഷ് ക്യൂറിംഗ് യാർഡ്, മടപ്പള്ളി | തെങ്ങ് | 2 | മടപ്പള്ളി ഫിഷ് ക്യൂറിംഗ് യാർഡ് | 26-4-1982 3 മണി | ഫിഷറീസ് സബ് ഇൻസ്പെക്ടർ, മറൈൻ ബ്ലോക്ക്, വടകര |
| 71 | ഫിഷ് ക്യൂറിംഗ് യാർഡ്, മാടാക്കര | തെങ്ങ് | 8 | ഫിഷ് ക്യൂറിംഗ് യാർഡ്, മാടാക്കര | 27-4-1982 3 മണി | ടി ടി |
| 72 | ഫിഷ് ക്യൂറിംഗ് യാർഡ്, മേലടി | തെങ്ങ് | 2 | മേലടി ഫിഷ് ക്യൂറിംഗ് യാർഡ് | 28-4-1982 11 മണി | ഫിഷറീസ് സബ് ഇൻസ്പെക്ടർ, മറൈൻ ബ്ലോക്ക്, വടകര |
| 73 | വൈക്കം ഫിഷറീസ് ഇൻസ്പെക്ടറുടെ ഓഫീസ്, കോമ്പൗണ്ട് | തെങ്ങ് | 7 | വൈക്കം ഫിഷറീസ് ഇൻസ്പെക്ടറുടെ ഓഫീസ് | 26-4-1982 11 മണി | വൈക്കം ഫിഷറീസ് ഇൻസ്പെക്ടർ |
| 74 | ഫിഷറീസ് ടെക്നോളജിക്കൽ സ്റ്റേഷൻ കോമ്പൗണ്ട്, വെസ്റ്റ്ഹിൽ, കോഴിക്കോട് | തെങ്ങ് | 40 | ടെക്നോളജിക്കൽ സ്റ്റേഷൻ വെസ്റ്റ്ഹിൽ | 26-4-1982 11 മണി | അസിസ്റ്റന്റ് ഡയറക്ടർ, കോഴിക്കോട് |
| 75 | പള്ളം ഫിഷ് സീഡ് ഫാം പുത്തൻതോപ്പ് പാടശേഖരം | തെങ്ങ്<br>കമുക്<br>മാവ് | 143<br>3<br>11 | അസിസ്റ്റന്റ് ഡയറക്ടർ ഓഫീസ് കോട്ടയം | 26-4-1982 11 മണി | അസിസ്റ്റന്റ് ഡയറക്ടർ, കോട്ടയം |
| 76 | ഗവൺമെന്റ് ഐസ്പ്ലാന്റ്, പൊന്നാനി | തെങ്ങ് | 13 | ഐസ് പ്ലാന്റ്, പൊന്നാനി | 26-4-1982 11 മണി | മാനേജർ, ഐസ്പ്ലാന്റ് |
| 77 | ശക്തികുളങ്ങര ബോട്ട് ബിൽഡിംഗ് യാർഡ്, ശക്തികുളങ്ങര, കൊല്ലം | തെങ്ങ് | 9 | ബോട്ട് ബിൽഡിംഗ് യാർഡ്, ശക്തികുളങ്ങര | 26-4-1982 11 മണി | അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എൻജിനീയർ, ബോട്ടുബിൽഡിംഗ് യാർഡ് ശക്തികുളങ്ങര |

(ഒപ്പ്)
ഫിഷറീസ് ഡയറക്ടർ

തിരുവനന്തപുരം.

Reg. No. KL/TV(N)/1



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVII] Trivandrum, Tuesday, 13th April 1982/23rd Chaithra 1904 (Saka) [No. 15

## PART III

## Forest Department

### TIMBER SALES DIVISION, TRIVANDRUM

I

ലേലപ്പരസ്യം

A6–298/81. 1982 മാർച്ച് 22.

താഴെ പട്ടികയിൽ വിവരിക്കപ്പെടുന്നതും 1980–81 കാട്ടാ വർഷത്തിൽ M/s സാബ്രോസ് ഇൻഡസ്ട്രിയൽ പ്രോഡക്ട്സ്, തേവള്ളി, കൊല്ലം-ന് അലോട്ടു ചെയ്തിട്ടുള്ളതും എന്നാൽ ടിയാൻ വില, സെയിൽസ് ടാക്സ് മുതലായവ അടയ്ക്കാൻ വീഴ്ച വരുത്തുകയും ചെയ്ത വെള്ളമരത്തടികൾ 39/80–81-ാം നമ്പർ എഗ്രിമെന്റിലെ 7-ാം വ്യവസ്ഥ പ്രകാരം മേൽപറഞ്ഞ സാബ്രോസ് ഇൻഡസ്ട്രിയൽ പ്രോഡക്ട്സിന്റെ നഷ്ടോത്തരവാദിത്വത്തിൽ 3–5–1982-ൽ, 116 Bill No. 130/81–82-ൻ പ്രകാരമുള്ള തടികൾ മറവൻചിറ ഡിപ്പോയിൽവച്ചും, 4–5–1982-ൽ, 116 Bill No. 73/81-ൻ പ്രകാരമുള്ള തടികൾ കുളത്തൂപ്പുഴ ഡിപ്പോയിൽ വച്ചും രാവിലെ പതിനൊന്നുമണിക്ക് സാധാരണ ഡിപ്പോ തടിലേല വ്യവസ്ഥകൾക്കു വിധേയമായി ലേലത്തിൽ വിൽക്കുന്നതാണ്.

കൂടുതൽ വിവരങ്ങൾക്ക് തിരുവനന്തപുരം ടിംബർ സെയിൽസ് ഡിവിഷണൽ ഫോറസ്റ്റ് ആഫീസിലോ മറവൻചിറ, കുളത്തൂപ്പുഴ എന്നീ ഡിപ്പോ ആഫീസുകളിലോ അന്വേഷിക്കുക.

പട്ടിക

വില, വിൽപ്പന നികുതി മുതലായവ അടയ്ക്കാൻ വീഴ്ച വരുത്തിയ ആളുടെ പേര് വിവരം.—M/s സാബ്രോസ് ഇൻഡസ്ട്രിയൽ പ്രോഡക്ട്സ്, തേവള്ളി, കൊല്ലം.

ഡിപ്പോയുടെ പേര്.—മറവൻചിറ

ലേലത്തീയതി.—3–5–1982.

116 Bill No. 130/81–82/27–11–1981.

തടികളുടെ വിവരം

| | | |
|---|---|---|
| കുളവ് | 19× 13.981 | ക്യു.മീറ്റർ |
| ഞാവൽ | 15× 13.827 | .. |
| കാരാഞ്ഞിലി | 32× 17.772 | .. |
| നെടുനാർ | 8× 3.805 | .. |
| മാവ് | 2× 0.929 | .. |
| വെള്ളപൈൻ | 14× 16.228 | .. |
| ചേര് | 2× 0.664 | .. |
| ചോരപൈൻ | 1× 0.500 | .. |
| പീനി | 5× 2.822 | .. |

ഡിപ്പോയുടെ പേര്.—കുളത്തൂപ്പുഴ

ലേലത്തീയതി.—4-5-1982

116 Bill No. 73/81/26–11–1981

| | | |
|---|---|---|
| കാരാഞ്ഞിലി | 37.881 | ക്യു. മീ. |
| നെടുനാർ | 7.638 | .. |
| കുളവ് | 2.609 | .. |
| ഉറാവ് | 28.225 | .. |
| മാവ് | 7.994 | .. |
| ഞാവൽ | 5.537 | .. |
| കുളമാവ് | 1.396 | .. |
| ചേര് | 2.278 | .. |
| പീനി | 1.146 | .. |

II

പുനർ ലേലപ്പരസ്യം

A9–6016/81. 1982 മാർച്ച്. 26.

താഴെ പട്ടികയിൽ വിവരിക്കപ്പെടുന്നതും 17–11–1980-ൽ തിരുമല ഗവൺമെന്റ് ടിംബർ ഡിപ്പോയിൽനിന്നും ശ്രീ. കെ. രാമൻ, P.W.D. കൺട്രാക്ടർ, പ്രശാന്തവിലാസം, കുറവൻകോണം, തിരുവനന്തപുരം ലേലത്തിൽ പിടിച്ചതുമായ തടികൾ, ടിയാൻ ബാക്കി ലേലത്തുക ഒടുക്കാൻ വീഴ്ച വരുത്തിയിരിക്കുന്നതിനാൽ

ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ 14-5-1982-ാം തിയതി രാവിലെ 10 മണിക്കു ടി ഡിപ്പോയിൽ വച്ച് സാധാരണ ലേല വ്യവസ്ഥകൾക്കു വിധേയമായി ലേലത്തിൽ വിൽക്കുന്നതാണ്.

കൂടുതൽ വിവരങ്ങൾക്ക് തിരുവനന്തപുരം ടിമ്പർ സെയിൽസ് ഡിവിഷൻ ആഫീസിലോ, തിരുമല ഗവൺമെന്റ് ടിമ്പർ ടിപ്പോയിലോ അന്വേഷിക്കുക.

പട്ടിക

| ലോട്ടു നമ്പർ | ഇനം | എണ്ണം | ക്യു. മീറ്റർ |
|---|---|---|---|
| 2285 | വേങ്ങ IB | 3 | 1.952 |
| 2286 | വേങ്ങ IIB | 3 | 1.170 |

ജെ. ഭാസ്കരൻ,
ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## TIMBER SALES DIVISION, PUNALUR

പുനർ ലേലപ്പരസ്യം

I

No. A7-5433/81. 1982 മാർച്ച്, 26.

ഈ ഡിവിഷനിൽപ്പെട്ട ആര്യങ്കാവു ഡിപ്പോയിൽ നിന്നും 11-11-1981-ലെ ലേലത്തിൽ ശ്രീ. എം. എം. അബൂബേക്കർ, കല്ലായി ടിമ്പേഴ്സ്, ആലുവാ പിടിച്ചിരുന്നതും അടിയിൽ വിവരിക്കുന്നതുമായ തടികൾ ലേല നിബന്ധന അനുസരിച്ച് ബാക്കി പണം അടച്ച് നീക്കം ചെയ്യാതിരുന്നതിനാൽ ടി ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ 10-3-1981-ലെ കേരള ഗവൺമെന്റ് ഗസറ്റ് ഫോറസ്റ്റ് ഷീറ്റ് 144 മുതൽ 146 വരെയുള്ള പേജുകളിൽ പരസ്യപ്പെടുത്തിയിട്ടുള്ള ലേലനിബന്ധനകൾക്കു വിധേയമായി 1982 മേയ് മാസം 12-ാം തിയതി രാവിലെ 10 മണി മുതൽ ടി ഡിപ്പോയിൽവച്ച് പുനലൂർ ടിമ്പർ സെയിൽസ് ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ പരസ്യമായി ലേലത്തിൽ വിൽക്കുന്നതാണ്.

| ഇനം | എണ്ണവും അളവും |
|---|---|
| പാലി രണ്ടാംതരം | 1 × 0.329 cum. |
| ചന്ദനവേമ്പ് ഒന്നാംതരം | 4 × 9.222 " |
| വെള്ളകിൽ ഒന്നാംതരം | 2 × 4.764 " |
| ആകെ | 7 × 14.315 " |

II

No. A7-288/82. 1982 മാർച്ച്,

ഈ ഡിവിഷനിൽപ്പെട്ട ആര്യങ്കാവു ഡിപ്പോയിൽനിന്നും 14-12-1981-ലെ ലേലത്തിൽ ശ്രീ. P. Vasanth, Uniya Timber Depot, Nagamam, Pollachy പിടിച്ചിരുന്നതും അടിയിൽ വിവരിക്കുന്നതുമായ തടികൾ ലേല നിബന്ധന അനുസരിച്ച് ബാക്കി പണം അടച്ച് നീക്കം ചെയ്യാതിരുന്നതിനാൽ ടി ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ 10-3-1981-ലെ കേരള ഗവൺമെന്റ് ഗസറ്റ് ഫോറസ്റ്റ് ഷീറ്റ് 144 മുതൽ 146 വരെയുള്ള പേജുകളിൽ പരസ്യപ്പെടുത്തിയിട്ടുള്ള ലേല നിബന്ധനകൾക്കു വിധേയമായി 1982 മേയ് മാസം 12-ാം തിയതി രാവിലെ 10 മണിമുതൽ ടി ഡിപ്പോയിൽ വച്ച് പുനലൂർ ടിമ്പർ സെയിൽസ് ഡിവിഷണൽ ഫോറസ്റ്റ് ആഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ പരസ്യമായി ലേലത്തിൽ വിൽക്കുന്നതാണ്.

| ഇനം | എണ്ണവും അളവും |
|---|---|
| നാങ്ക് | 22 × 14.853 cum. |
| കുളമാവ് | 1 × 2.762 " |
| കാരകിൽ | 1 × 1.352 " |
| ആകെ | 24 × 18.967 " |

III

No. A7-4787/81. 1982 മാർച്ച് 29.

ഈ ഡിവിഷനിൽപ്പെട്ട ആര്യങ്കാവു ഡിപ്പോയിൽ നിന്നും 19-10-1981-ലെ ലേലത്തിൽ താഴെ പേർ പറയുന്നവർ പിടിച്ചിരുന്നതും അടിയിൽ വിവരിക്കുന്നതുമായ തടികൾ ലേല നിബന്ധന അനുസരിച്ച് ബാക്കി പണം അടച്ച് നീക്കം ചെയ്യാതിരുന്നതിനാൽ ടി ലേലക്കാരുടെ നഷ്ടോത്തരവാദിത്വത്തിൽ 10-3-1981-ലെ കേരള ഗവൺമെന്റ് ഗസറ്റ് ഫോറസ്റ്റ് ഷീറ്റ് 144 മുതൽ 146 വരെയുള്ള പേജുകളിൽ പരസ്യപ്പെടുത്തിയിട്ടുള്ള ലേലനിബന്ധനകൾക്കു വിധേയമായി 1982 മേയ് മാസം 12-ാം തിയതി രാവിലെ 10 മണി മുതൽ ടി ഡിപ്പോയിൽവച്ച് പുനലൂർ ടിമ്പർ സെയിൽസ് ഡിവിഷണൽ ഫോറസ്റ്റ് ആഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ പരസ്യമായി ലേലത്തിൽ വിൽക്കുന്നതാണ്.

| പേര് | ഇനം | എണ്ണവും അളവും |
|---|---|---|
| | | cum. |
| 1. Sri T.R. Chakku, | Vediplavu | 126 × 177.043 |
| Teearcee Saw Mills & | Kongu | 6 × 5.894 |
| Industries, Ancherry, | Chorapine | 14 × 6.957 |
| Trichur | Cheru | 26 × 15.139 |
| | Poli | 3 × 3.620 |
| | Nedunar | 3 × 1.766 |
| | Mulakunari | 2 × 0.890 |
| | Total | 180 × 211.309 |
| 2. Sri M.M. Aboobekar, Kollai Timbers, Alwaye | Vediplavu | 27 × 42.768 |
| 3. Sri M. D. Jose, Menecherry Timber Depot, Alwaye | Kongu | 7 × 11.838 |

കെ. കെ. ഇബ്രാഹിംകുട്ടി,
ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## PUNALUR DIVISION

ലേലപ്പരസ്യം

No. PC 4–5171/80. 1982 ഏപ്രിൽ 1.

1. ഈ ഡിവിഷനിൽപ്പെട്ട പത്തനാപുരം, അഞ്ചൽ എന്നീ റെയിഞ്ചുകളിലെ വിവിധ ഫോറസ്റ്റ് കേസുകളിൽപ്പെട്ട തൊണ്ടിത്തടികൾ, ഉരുപ്പടികൾ, കരി, മററു സാധനങ്ങൾ മുതലായവയും ഡിപ്പാർട്ടുമെൻറിൽനിന്നും ശേഖരിച്ചു വച്ചിട്ടുള്ള വിറക്, മററു സാധനങ്ങൾ മുതലായവയുണ്ടെങ്കിൽ അവയും അതാതു റെയിഞ്ചാഫീസുകളിൽ വച്ച് താഴെ പറയുന്ന തിയതികളിൽ പകൽ രണ്ടു മണിക്ക് റെയിഞ്ചാഫീസർമാർ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. സാധാരണ ഗവൺമെൻറ് തടി ഡിപ്പോകളിൽ നിലവിലിരിക്കുന്ന ലേല വ്യവസ്ഥകൾ ഇതിനും ബാധകമാണ്. ലേല ദിവസം പൊതു ഒഴിവുദിവസമായിപോകുന്നുവെങ്കിൽ ലേലം തൊട്ടടുത്ത പ്രവർത്തി ദിവസം പരസ്യമനുസരിച്ചുള്ള സമയത്തുതന്നെ നടത്തുന്നതായിരിക്കും.

2. ലേലത്തിൽ ചേരണമെന്നാഗ്രഹിക്കുന്നവർ ലേലത്തിനുമുമ്പായി 500 (അഞ്ഞൂറ്) രൂപാ നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതാണ്.

3. ലേലത്തിൽ പിടിച്ച തടികൾ മുതലായവ ലേലം സ്ഥിരപ്പെടുത്തിയതായി അറിയിക്കുന്ന തീയതി മുതൽ 30 (മുപ്പത്) ദിവസത്തിനകം നിയമാനുസൃതമായി ബാക്കി തുക, സെയിൽസ് ടാക്സ് ഇവ ഒടുക്കി പാസ് വാങ്ങി സ്ഥലത്തുനിന്നും നീക്കം ചെയ്തു കൊള്ളേണ്ടതാണ്. ആവശ്യമെന്നു കാണുന്നപക്ഷം രണ്ടുമാസത്തെ കാലാവധിമാത്രം തൊണ്ടിത്തടികൾ മുതലായവ നീക്കം ചെയ്യുന്നതിന് നിലവിലുള്ള തറവാടക ഈടാക്കിക്കൊണ്ട് അനുവദിക്കുന്നതും യാതൊരു കാരണവശാലും വീണ്ടും കാലാവധി അനുവദിക്കുന്നതല്ലാത്തതും അങ്ങനെ നീക്കം ചെയ്യാതെ കിടക്കുന്ന സാധനങ്ങൾ സർക്കാർ മുതലായി പരിഗണിക്കുന്നതുമാകുന്നു.

4. ലേലത്തിൽ വിജയികളല്ലാത്തവരുടെ നിരതദ്രവ്യം ലേലം കഴിഞ്ഞാലുടൻ മടക്കികൊടുക്കുന്നതും ലേലത്തിൽ നിരതദ്രവ്യത്തിൽ കുറഞ്ഞ തുകയ്ക്കുമാത്രം ലേലം വിളി കേട്ടിട്ടുള്ളവരുടെ ലേലത്തുകയിൽ ബാക്കി വരുന്ന തുകയും ലേലം കഴിഞ്ഞാലുടൻ തിരിച്ചുകൊടുക്കുന്നതുമാകുന്നു.

കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിലോ ബന്ധപ്പെട്ട റെയിഞ്ചാഫീസുകളിലോ അന്വേഷിച്ചാൽ അറിയാവുന്നതാണ്.

ലേലത്തീയതി

| പത്തനാപുരം റെയിഞ്ച് | അഞ്ചൽ റെയിഞ്ച് |
|---|---|
| 27–4–1982 | 28–4–1982 |
| 18–5–1982 | 19–5–1982 |
| 22–6–1982 | 23–6–1982 |

പുനലൂർ.

(ഒപ്പ്)
ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## SOUTHERN CIRCLE, QUILON

ദർഘാസ് പരസ്യം

ക്യൂ.ആർ. നമ്പർ 4012/82. 1982 മാർച്ച് 29.

താഴെ പട്ടികയിൽ വിവരിക്കുന്ന ജോലിക്ക് ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു.

1. ജോലി വിവരം.—വനം ഉദ്യോഗസ്ഥന്മാരുടെ ആവശ്യത്തിലേക്കായി താഴെ പറയുന്ന യൂണിഫാം സാധനങ്ങൾ സപ്ലൈ ചെയ്യുക.

   1. ഫോറസ്റ്റർമാർക്കുള്ള തൊപ്പി—100 എണ്ണം
   2. ഫോറസ്റ്റ് ഗാർഡുകൾക്കുള്ള തൊപ്പി—275 എണ്ണം
   3. കാക്കി വൂളൻ സ്റ്റോക്കിംഗ്സ് —375 എണ്ണം
   4. മഴക്കോട്ട് തൊപ്പി സഹിതം—375 എണ്ണം
   5. ഹണ്ടേഴ്സ് ഷൂ 7, 8, 9, വലിപ്പം—375 എണ്ണം

2. ദർഘാസ് പത്രത്തിന്റെ വില.—

   1. ഒറിജിനൽ.—25+ST
   2. ഡ്യൂപ്ലിക്കേററ്.—5+ST

3. ദർഘാസ് പത്രത്തിന്റെ വിൽപ്പന അവസാനിക്കുന്ന തീയതി.—4–5–1982, 1 p.m.

4. ദർഘാസുകൾ സ്വീകരിക്കുന്ന അവസാന തിയതി.—4–5–1982, 3 p.m.

5. ദർഘാസുകൾ തുറക്കുന്ന തിയതി.—4–5–1982, 3.15 p.m.

ദർഘാസുകൾ സമർപ്പിക്കുന്നതിനായുള്ള വിശദമായ നിബന്ധനകൾ ദർഘാസ് പത്രത്തിന്റെ കൂടെ കൊടുക്കുന്നതാണ്. കൂടുതൽ വിവരങ്ങൾ എന്തെങ്കിലും ആവശ്യമുണ്ടെങ്കിൽ കൊല്ലം വനം കൺസർവേറർ ആഫീസിൽ അന്വേഷിച്ചാൽ അറിയാവുന്നതാണ്.

കൊല്ലം.

(ഒപ്പ്)
വനം കൺസർവേറർ.

## KOTTAYAM DIVISION

ടാങ്കിയാ ലേലപ്പരസ്യം

നമ്പർ സി1.9149/79. 1982 മാർച്ച് 30.

എരുമേലി റെയിഞ്ചിൽ 3.50 ഹെക്ടർ വിസ്തൃതി വരുന്ന കരിക്കാട്ടൂർ 1976 ഈട്ടി പ്ലാന്റേഷനും 4.00 ഹെക്ടർ വിസ്തൃതി വരുന്ന കരിക്കാട്ടൂർ 1978 ഈട്ടി പ്ലാന്റേഷനും ഉടമ്പടി തീയതി മുതൽ 2 വർഷത്തേക്ക് ടാങ്കിയാ അടിസ്ഥാനത്തിൽ കപ്പ കൃഷി ചെയ്യുന്നതിനുള്ള അവകാശം 6–6–1981–ലെ ഉടമ്പടി പ്രകാരം ടി കൂപ്പുകൾ ഒരു വർഷത്തേക്ക് ടാങ്കിയാ അടിസ്ഥാനത്തിൽ കപ്പ കൃഷി ചെയ്യുന്നതിന് കരാറിൽ ഏർപ്പെടുകയും കരാർ വ്യവസ്ഥകൾ പാലിക്കുന്നതിൽ വീഴ്ച വരുത്തുകയും ചെയ്ത ശ്രീ. ജോസഫ് ചെറിയാൻ, പുതിയത്ത് വീട്, പമ്പാവാലി നോർത്ത് പി.ഒ., മുക്കൂട്ടുതറ എന്നയാളുടെ നഷ്ടോത്തരവാദിത്വത്തിൽ 5–5–1982–ൽ പകൽ 3 മണിക്ക് കോട്ടയം ഡിവിഷണൽ ഫോറസ്റ്റ് ആഫീസിൽ വച്ച് ഡിവിഷണൽ ഫോറസ്റ്റാഫീസറോ മററു അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്.

2. പ്ലാന്റേഷനിലെ കേടുവന്നു നശിച്ചുപോയ ഈട്ടി തൈകൾക്കും മുൻകരാറുകാരൻ കേടുപോക്കിയ മററിനം തൈകൾ നശിച്ചുപോയിട്ടുള്ളതിനും പകരം ഡിപ്പാർട്ടുമെൻറിൽ നിന്നും നൽകുന്ന മറേറതെങ്കിലും ഇനം തൈകൾ കരാറുകാരൻ തന്റെ സ്വന്തം ചെലവിൽ ഡിപ്പാർട്ടുമെൻറിന്റെ നിർദ്ദേശാനുസരണം വച്ചു പിടിപ്പിക്കേണ്ടതാണ്.

1980 സെപ്റ്റംബർ 2–ം തീയതിയിലെ ഗസററിൽ ഫോറസ്റ്റ് ഷീററ് 376–377 പുറങ്ങളിൽ ഈ ഡിവിഷനിൽനിന്നും പ്രസിദ്ധീകരിച്ചിട്ടുള്ള 19–8–1980–ലെ

